

# ഇന്ത്യൻ പാർലമെന്റിലെ മലങ്കര സഭാംഗങ്ങൾ

■ വർഗീസ് ജോൺ തോട്ടപ്പുഴ
(സഭാ മാനേജിംഗ് കമ്മറ്റി അംഗം)

**17-ാം ലോക്സഭാ തെരഞ്ഞെടുപ്പ് പടിവാതിൽക്കലെത്തിയിരിക്കുന്നു. ഈ സന്ദർഭത്തിൽ പാർലമെന്റ് അംഗങ്ങളായിരുന്ന മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാംഗങ്ങളെ സ്മരിക്കുന്നു. സുപ്രിംകോടതി വിധികളനുസരിച്ച് മലങ്കര സഭ ഒന്നേയുള്ളു; സഭയുടെ പ്രഖ്യാപിത ഔദ്യോഗിക നിലപാടും ഇതാണ്. ഒരിക്കലെങ്കിലും മലങ്കരസഭയുടെ ഭാഗമായിട്ടുള്ള എല്ലാ എംപിമാരെയും ഇതിൽ ഉൾപ്പെടുത്തിയിട്ടുണ്ട്.**

### അൽപം ചരിത്രം

ഇന്ത്യയിലെ നിയമനിർമാണ സമിതികളുടെ ചരിത്രത്തിന് 1773ലെ റെഗുലേറ്റിംഗ് ആക്ട് വരെ പഴക്കമുണ്ട്. പല പരിണാമഘട്ടങ്ങളിലൂടെ കടന്നാണ് ഇന്നത്തെ രൂപത്തിലെത്തിയത്. 1909, 1919, 1935 വർഷങ്ങളിലെ പരിഷ്കാരങ്ങൾ സുപ്രധാന നാഴികക്കല്ലുകളാണ്. 1946ലെ ബ്രിട്ടീഷ് ക്യാബിനറ്റ് മിഷൻ ഒരു ഭരണഘടനാ നിർമാണസഭയായി നിർദേശിച്ചതനുസരിച്ചാണ് കോൺസ്റ്റിറ്റ്യൂവന്റ് അസംബ്ലി ('കോൺസാംബ്ലി' എന്നു ചുരുക്കപ്പേര്) രൂപീകരിച്ചത്. 1946 ഡിസംബർ 9ന് പ്രഥമ സമ്മേളനം നടന്നു. സ്വാതന്ത്ര്യത്തിനു (1947 ഓഗസ്റ്റ് 15) ശേഷം നിയമനിർമാണ സഭയായും (ഡൊമീനിയൻ പാർലമെന്റ്) പ്രവർത്തിച്ചു. ഫലത്തിൽ ഇത് സ്വതന്ത്ര ഇന്ത്യയുടെ ആദ്യ പാർലമെന്റ് ആയിരുന്നു. ഇന്ത്യ റിപ്പബ്ലിക്കായതോടെ പ്രൊവിഷണൽ (താൽക്കാലിക/ഇടക്കാല) പാർലമെന്റ് (1950 ജനുവരി 26 - 1952 ഏപ്രിൽ 17) ആയിത്തീർന്നു. പാർലമെന്റിലും നിയമസഭയിലും ഒരേ സമയം അംഗമായിരിക്കാൻ പാടില്ലെന്ന് ഭരണഘടന വ്യവസ്ഥ ചെയ്തതുമൂലം കോൺസാംബ്ലിയിലെ പല അംഗങ്ങൾക്കും ഇടക്കാല പാർലമെന്റിൽ അംഗത്വം ലഭിച്ചില്ല. ഇരട്ട അംഗത്വമുള്ള 154 പേർക്ക് 1950 ജനുവരി 26ന് അംഗത്വം നഷ്ടമാകുന്നതുകൊണ്ട് ഈ സ്ഥാനത്തേക്ക് ജനുവരി 15നു മുൻപായി പുതിയ തെരഞ്ഞെടുപ്പു നടത്തി. പുതിയ ഭരണഘടന പ്രകാരം ആദ്യ പൊതുതെരഞ്ഞെടുപ്പു നടത്തി രാജ്യസഭ 1952 ഏപ്രിൽ 3നും ലോക്സഭ ഏപ്രിൽ 17നും രൂപീകരിച്ചു. മേയ് 13ന് പ്രഥമ സമ്മേളനങ്ങൾ നടന്നു.

### തിരു-കൊച്ചി, കേരളം

നാട്ടുരാജ്യങ്ങളായിരുന്ന തിരുവിതാംകൂറും കൊച്ചിയും 1949 ജൂലൈ 1-ന് ലയിച്ചാണ് 'തിരുവിതാംകൂർ-കൊച്ചി' ('തിരു-കൊച്ചി'എന്നു ചുരുക്കപ്പേര്) എന്ന ഒറ്റ സംസ്ഥാനമായിത്തീർന്നത്. തിരു-കൊച്ചിയുടെ ഭൂരിഭാഗവും മദ്രാസ് സംസ്ഥാനത്തിലെ മലബാർ ജില്ലയും കാസർകോഡ് താലൂക്കും ചേർത്താണ് 1956 നവംബർ 1-ന് കേരള സംസ്ഥാനം രൂപീകരിച്ചത്.

കൊച്ചി ലെജിസ്ലേറ്റീവ് കൗൺസിൽ ഒരു അംഗത്തെയും (1947 ഏപ്രിൽ 17) തിരുവിതാംകൂർ ലെജിസ്ലേറ്റീവ് അസംബ്ലി ആറ് അംഗങ്ങളെയും (1948 ജൂൺ 5) കോൺസ്റ്റിറ്റ്യൂവന്റ് അസംബ്ലിയിലേക്ക് തെരഞ്ഞെടുത്തു. എല്ലാവരും നിയമസഭാംഗങ്ങളായിരുന്നു. തിരുവിതാംകൂറിലെ ഏഴു സ്ഥാനാർത്ഥികളിൽ ഇ. ജോൺ ഫീലിപ്പോസ്, എ. നേശമണി എന്നിവർക്ക് തുല്യ വോട്ട് (14 വീതം) ലഭിച്ചപ്പോൾ നറുക്കിട്ടാണ് ജോൺ ഫീലിപ്പോസിനെ വിജയിയായി നിർണയിച്ചത്. തിരു-കൊച്ചിയിൽ മന്ത്രിയായതിനെ (1949 ജൂലൈ 5) തുടർന്ന് രാജിവച്ചു. തിരു-കൊച്ചി നിയമസഭ 1950 ജനുവരി 13ന് 8 സ്ഥാനാർത്ഥികളിൽ നിന്ന് 7 പേരെ ഇടക്കാല പാർലമെന്റിലേക്ക് തെരഞ്ഞെടുത്തു. ഇവരിൽ എൻ. അലക്സാണ്ടർ (മാവേലിക്കര) ഉൾപ്പെടുന്നു.

രാജ്യസഭയിൽ തിരു-കൊച്ചിയുടെ പ്രാതിനിധ്യം 6 ആയിരുന്നു; കേരളത്തിന്റെ പ്രാതിനിധ്യം 9 ആണ്. നിയമസ

ഭാംഗങ്ങളാണ് രാജ്യസഭാംഗങ്ങളെ തെരഞ്ഞെടുക്കുന്നത്. ലോക്സഭയിൽ 1952ൽ തിരു-കൊച്ചിയിലെ 11 നിയോജമണ്ഡലങ്ങളിൽ നിന്ന് തെരഞ്ഞെടുക്കപ്പെട്ട 12 പേരുണ്ടായിരുന്നു. 'കൊല്ലം-മാവേലിക്കര' ദ്വയാംഗമണ്ഡലമായിരുന്നു. കേരളത്തിന് 1957ൽ 16 ലോക്സഭാ നിയോജകമണ്ഡലങ്ങളും 18 സീറ്റും ഉണ്ടായിരുന്നു. ദ്വയാംഗ മണ്ഡലങ്ങൾ 1961ൽ നിർത്തലാക്കിയതോടെ നിയോജകമണ്ഡലങ്ങളുടെയും സീറ്റുകളുടെയും എണ്ണം തുല്യമായി. 1962ൽ 18, 1967ലും 1971 ലും 19, 1977 മുതൽ 20 എന്നിങ്ങനെയാണ് പ്രാതിനിധ്യം.

### മലങ്കര സഭാംഗങ്ങൾ

ഓരോ സഭയിലും അംഗമായിരുന്ന മലങ്കര സഭാംഗങ്ങൾ (ആകെ 12): കോൺസ്റ്റിറ്റ്യൂവന്റ് അസംബ്ലി / ഡൊമീനിയൻ പാർലമെന്റ് - 1, പ്രൊവിഷണൽ പാർലമെന്റ് - 1, രാജ്യസഭ - 3, ലോക്സഭ - 7.

### കോൺസ്റ്റിറ്റ്യൂവന്റ് അസംബ്ലി / ഡൊമീനിയൻ പാർലമെന്റ്

#### ഇ. ജോൺ ഫീലിപ്പോസ് (1948 - 1949)



ജനനം : 15.02.1903. നിരണം ഇലഞ്ഞിക്കൽ ഇ.ജെ. ജോൺ വക്കീലിന്റെ പുത്രൻ. അഭിഭാഷകൻ. കോൺസ്റ്റിറ്റ്യൂവന്റ് അസംബ്ലി / ഡൊമീനിയൻ പാർലമെന്റ് അംഗം (തിരുവിതാംകൂർ/സ്റ്റേറ്റ് കോൺഗ്രസ്, 05.06.1948 - 05.07.1949). തിരുവിതാംകൂർ ശ്രീമൂലം സഭ അംഗം (തിരുവല്ലാ, 1937 - 1944). തിരുവിതാംകൂർ, തിരുവിതാംകൂർ - കൊച്ചി നിയമസഭ അംഗം (തിരുവല്ലാ-3 ജനറൽ, 1948 - 1952). തിരുവിതാംകൂർ - കൊച്ചി മന്ത്രി (പൊതുമരാമത്ത്, ഗതാഗതം, കൃഷി 05.07.1949 - 01.03.1951). നിര്യാണം : 22.02.1955. അന്ത്യവിശ്രമം : നിരണം സെന്റ് മേരീസ് വലിയ പള്ളി.

### പ്രൊവിഷണൽ പാർലമെന്റ്

#### എൻ. അലക്സാണ്ടർ (1950 - 1952)



ജനനം : 1910. മാവേലിക്കര കണ്ടിയൂർ വടക്കേത്തലയ്ക്കൽ താണിമൂട്ടിൽ കുഞ്ഞുനൈനാന്റെ പുത്രൻ. അഭിഭാഷകൻ. പ്രൊവിഷണൽ പാർലമെന്റ് അംഗം (തിരുവിതാംകൂർ - കൊച്ചി/ കോൺഗ്രസ്, 26.01.1950 - 17.04.1952) നിര്യാണം : 11.07.1993. അന്ത്യവിശ്രമം : മാവേലിക്കര പുതിയകാവ് സെന്റ് മേരീസ് കത്തീഡ്രൽ.

### രാജ്യസഭ

#### കെ.സി. ജോർജ് (1952 - 1954)



ജനനം : 13.01.1903. ചെങ്ങന്നൂർ പുത്തൻകാവ് കിഴക്കേത്തലയ്ക്കൽ പീടികയിൽ കെ.ജി. ചെറിയാന്റെ പുത്രൻ. അഭിഭാഷകൻ. രാജ്യസഭ അംഗം (തിരുവിതാംകൂർ - കൊച്ചി/സിപിഐ, 03.04.1952 - 05.03.1954). തിരുവിതാംകൂർ - കൊച്ചി നിയമസഭ അംഗം (ആലപ്പുഴ-1, 1954 - 1956). 1-ാം കേരള നിയമസഭ അംഗം (മാവേലിക്കര ദ്വയാംഗം ജനറൽ, 1957 - 1959). കേരള സംസ്ഥാന മന്ത്രി (ഭക്ഷ്യം, വനം 05.04.1957 - 31.07.1959). നിര്യാണം : 10.08.1986. അന്ത്യവിശ്രമം : ആലപ്പുഴ.

#### തോമസ് കുതിരവട്ടം (1985 - 1991)



ജനനം : 01.06.1945. ചെങ്ങന്നൂർ കല്ലിശ്ശേരി പണിക്കരുവീട്ടിലായ കുതിരവട്ടത്ത് തോമസ് വർഗീസിന്റെ പുത്രൻ.

രാജ്യസഭ അംഗം (കേരളം/ കേരളാ കോൺഗ്രസ്, 22.04.1985 - 21.04.1991). ഉമയാറ്റുകര സെന്റ് തോമസ് ഇടവകാംഗം.

#### ഡോ. പി.സി. അലക്സാണ്ടർ (2002 - 2008)



ജനനം : 20.03.1921. മാവേലിക്കര പടിഞ്ഞാറേത്തലയ്ക്കൽ ജേക്കബ് ചെറിയാന്റെ പുത്രൻ. ഇന്ത്യൻ സിവിൽ സർവീസ്. രാജ്യസഭ അംഗം (മഹാരാഷ്ട്ര/ സ്വതന്ത്രൻ, 29.07.2002 - 02.04.2008). പ്രധാനമന്ത്രിമാരായ ഇന്ദിരാ ഗാന്ധി, രാജീവ് ഗാന്ധി എന്നിവരുടെ പ്രിൻസിപ്പൽ സെക്രട്ടറി (1981 - 1985). യുകെയിലെ ഇന്ത്യൻ ഹൈക്കമ്മീഷണർ (1985 - 1988). തമിഴ്നാട്, മഹാരാഷ്ട്ര സംസ്ഥാനങ്ങളിൽ ഗവർണർ (1988 - 2002). നിര്യാണം : 10.08.2011. അന്ത്യവിശ്രമം : മാവേലിക്കര പുതിയകാവ് സെന്റ് മേരീസ് കത്തീഡ്രൽ.

**ലോക്സഭ :** (ലോക്സഭയിലെയും കേന്ദ്രമന്ത്രിസഭയിലെയും അംഗത്വത്തെ പറ്റിയുള്ള കൂടുതൽ വിവരങ്ങൾ പ്രത്യേകം ചേർത്തിട്ടുണ്ട്)

#### സി.പി. മാത്തൻ (1952 - 1957)



ജനനം : 18.05.1890. തിരുവല്ലാ ചാലക്കുഴി മാമ്മൻ പൗലോസിന്റെ പുത്രൻ. 1-ാം ലോക്സഭ അംഗം. കൊല്ലം കച്ചവടസംഘ പ്രതിനിധിയായി തിരുവിതാംകൂർ ശ്രീമൂലം പ്രജാസഭയുടെ 21, 22 സമ്മേളനങ്ങളിൽ (1925, 1926) അംഗം. സുഡാനിലെ ആദ്യ ഇന്ത്യൻ അംബാസഡർ. നിര്യാണം : 02.06.1960 (പാരിസ്). അന്ത്യവിശ്രമം : തിരുവല്ലാ തെക്കേപുത്തൻ പള്ളി.

#### എ.എം. തോമസ് (1952 - 1967)



ജനനം : 04.06.1912. എറണാകുളം കുരീക്കാട് ആലുങ്കൽ എ.ടി. മത്തായിയുടെ പുത്രൻ. 1, 2, 3 ലോക്സഭ അംഗം. കേന്ദ്രമന്ത്രി (1957 - 1967). കൊച്ചി, തിരുവിതാംകൂർ - കൊച്ചി നിയമസഭ അംഗം (കണയന്നൂർ ദ്വയാംഗം ജനറൽ, 1948 - 1952). തിരുവിതാം



കൂർ - കൊച്ചി നിയമസഭാ സ്പീക്കർ (19.09.1951 - 27.01.1952). ഓസ്ട്രേലിയാ, സാംബിയാ, ബോട്സ്വാനാ രാജ്യങ്ങളിൽ ഇന്ത്യൻ ഹൈക്കമ്മീഷണർ (1967 - 1974). നിര്യാണം : 27.04.2004. അന്ത്യവിശ്രമം : കണ്ടനാട് മർത്ത്മറിയം പള്ളി.

**പി.പി. എസ്തോസ്**
**(1967 - 1970)**



ജനനം : 24.11.1924. മൂവാറ്റുപുഴ മണ്ണത്തൂർ പുത്തൻപുരയിൽ പൗലോസിന്റെ പുത്രൻ. 4-ാം ലോക്സഭ അംഗം. 5, 6 കേരള നിയമസഭ അംഗം (കുന്നത്തുനാട്, 1977 - 1979, 1980 - 1982) നിര്യാണം : 16.06.1988. അന്ത്യവിശ്രമം : മൂവാറ്റുപുഴ.



**കെ.എം. ഏബ്രഹാം**
**(1967 - 1970)**

ജനനം : 27.03.1919. കോട്ടയം വെള്ളൂർ കൊല്ലേട്ട് ഈപ്പൻ മാണിയുടെ പുത്രൻ. 4-ാം ലോക്സഭ അംഗം. 6-ാം കേരള നിയമസഭ അംഗം (കോട്ടയം, 1980 - 1982). നിര്യാണം : 06.09.2006. അന്ത്യവിശ്രമം : വെള്ളൂർ സെന്റ് സൈമൺസ് പള്ളി.

**സി.എം. സ്റ്റീഫൻ**
**(1971 - 1984)**



ജനനം : 23.12.1918. മാവേലിക്കര ചെമ്പകശേരിൽ ഇ. മത്തായിയുടെ പുത്രൻ. പത്രപ്രവർത്തകൻ, അഭിഭാഷകൻ. 5, 6, 7 ലോക്സഭ അംഗം. 6-ാം ലോക്സഭ പ്രതിപക്ഷ നേതാവ് (12.04.1978 - 10.07.1979). കേന്ദ്ര കാബിനറ്റ് മന്ത്രി (1980 - 1983). 2-ാം കേരള നിയമസഭ അംഗം (തൃക്കടവൂർ, 1960 - 1964; പുനലൂർ, 1965). നിര്യാണം : 16.01.1984. അന്ത്യവിശ്രമം : മാവേലിക്കര പുതിയകാവ് സെന്റ് മേരീസ് കത്തീഡ്രൽ.



**സ്കറിയാ തോമസ്**
**(1977 - 1984)**

ജനനം : 03.05.1946. കോട്ടയം കളത്തിൽ കെ.ടി. സ്കറിയായുടെ പുത്രൻ. 6, 7 ലോക്സഭ അംഗം. നീലംപേരൂർ സെന്റ് ജോർജ് ക്നാനായ പള്ളി ഇടവകാംഗം.

**പി.സി. ചാക്കോ**
**(1991 - 1999, 2009 - 2014)**



ജനനം : 29.09.1946. കാഞ്ഞിരപ്പള്ളി ഇടക്കുന്നം പനച്ചേരിൽ പി. ജോൺ ചാക്കോയുടെ പുത്രൻ. 10, 11, 12, 15 ലോക്സഭ അംഗം. 6-ാം കേരള നിയമസഭ അംഗം (പിറവം, 1980 - 1982). കേരള സംസ്ഥാന മന്ത്രി (വ്യവസായം 25.01.1980 - 16.10.1981). പാറത്തോട് സെന്റ് ജോർജ് ഗ്രേസി മെമ്മോറിയൽ പള്ളി ഇടവകാംഗം.

## ഓരോ ലോക്സഭയിലും അംഗമായവർ

(ലോക്സഭ, കാലഘട്ടം, അംഗം, നിയോജകമണ്ഡലം, പാർട്ടി എന്ന ക്രമത്തിൽ)

നാല് (1, 4, 6, 7) ലോക്സഭകളിൽ രണ്ടു പേർ വീതവും ഏഴ് (2, 3, 5, 10, 11, 12, 15) ലോക്സഭകളിൽ ഒരാൾ വീതവും അംഗമായി. അഞ്ച് (8, 9, 13, 14, 16) ലോക്സഭകളിൽ ആരുമില്ലായിരുന്നു.

**1 - ാം ലോക്സഭ** (17.04.1952 - 04.04.1957)
സി.പി. മാത്തൻ (തിരുവല്ലാ/കോൺഗ്രസ്)
എ.എം. തോമസ് (എറണാകുളം/കോൺഗ്രസ്)
**2 - ാം ലോക്സഭ** (05.04.1957 - 31.03.1962)
എ.എം. തോമസ് (എറണാകുളം/കോൺഗ്രസ്)
**3 - ാം ലോക്സഭ** (02.04.1962 - 03.03.1967)
എ.എം. തോമസ് (എറണാകുളം/കോൺഗ്രസ്)
**4 - ാം ലോക്സഭ** (04.03.1967 - 27.12.1970)
കെ.എം. ഏബ്രഹാം (കോട്ടയം/സിപിഐ എം)
പി.പി. എസ്തോസ് (മൂവാറ്റുപുഴ/സിപിഐ എം)
**5 - ാം ലോക്സഭ** (15.03.1971 - 18.01.1977)
സി.എം. സ്റ്റീഫൻ (മൂവാറ്റുപുഴ/കോൺഗ്രസ്)
**6 - ാം ലോക്സഭ** (23.03.1977 - 22.08.1979)
സി.എം. സ്റ്റീഫൻ (ഇടുക്കി/കോൺഗ്രസ്)
സ്കറിയാ തോമസ് (കോട്ടയം/കേരളാ കോൺഗ്രസ്)
**7 - ാം ലോക്സഭ** (10.01.1980 - 31.12.1984)
സി.എം. സ്റ്റീഫൻ (25.02.1980 - 16.01.1984 ഗുൽബർഗ/കോൺഗ്രസ്)
സ്കറിയാ തോമസ് (കോട്ടയം/കേരളാ കോൺഗ്രസ്)
**10 - ാം ലോക്സഭ** (20.06.1991 - 10.05.1996)
പി.സി. ചാക്കോ (തൃശൂർ/കോൺഗ്രസ്)
**11 - ാം ലോക്സഭ** (15.051996 - 04.12.1997)
പി.സി. ചാക്കോ (മുകുന്ദപുരം/കോൺഗ്രസ്)
**12 - ാം ലോക്സഭ** (10.03.1998 - 26.04.1999)
പി.സി. ചാക്കോ (ഇടുക്കി/കോൺഗ്രസ്)
**15 - ാം ലോക്സഭ** (18.05.2009 - 18.05.2014)
പി.സി. ചാക്കോ (തൃശൂർ/കോൺഗ്രസ്)

## കേന്ദ്രമന്ത്രിമാർ രണ്ട്

ഉപമന്ത്രി, സഹമന്ത്രി എന്നീ സ്ഥാനങ്ങളിൽ എ.എം. തോമസും ക്യാബിനറ്റ് മന്ത്രിയായി സി.എം. സ്റ്റീഫനും കേന്ദ്രമന്ത്രിസഭയിൽ അംഗങ്ങളായി.

ജവഹർലാൽ നെഹ്റുവിന്റെ അവസാനത്തെ രണ്ടു മന്ത്രിസഭകളിലും ഗുൽസാരിലാൽ നന്ദയുടെ രണ്ട് ഇടക്കാല മന്ത്രിസഭകളിലും ലാൽ ബഹദൂർ ശാസ്ത്രി മന്ത്രിസഭയിലും ഇന്ദിരാഗാന്ധിയുടെ ആദ്യ മന്ത്രിസഭയിലും എ.എം. തോമസ് അംഗമായി. 1957 മേയ് 21ന് ഉപമന്ത്രിയായ അദ്ദേഹം 1962 ഏപ്രിൽ 10 വരെയും ആറു ദിവസത്തെ ഇടവേളയ്ക്കു ശേഷം 1962 ഏപ്രിൽ 16 മുതൽ 1967 മാർച്ച് 13 വരെയും കേന്ദ്രമന്ത്രിയായിരുന്നു. ആദ്യം ഉപമന്ത്രിയായിരുന്ന അദ്ദേഹം 1963 നവംബർ 21ന് സഹമന്ത്രിയായി. ആകെ 3577 ദിവസം (9 വർഷം 9 മാസം 14 ദിവസം) കേന്ദ്രമന്ത്രിയായിരുന്നു. കേന്ദ്രമന്ത്രിയായ 33 മലയാളികളിൽ രണ്ടാം സ്ഥാനം. ഇക്കാര്യത്തിൽ ഒന്നാം സ്ഥാനം ഇ. അഹമ്മദിനാണ് (2004 - 2014; 3650 ദിവസം). നാലു പ്രധാനമന്ത്രിമാരോടൊപ്പം ആറു മന്ത്രിസഭകളിൽ അംഗമായ എ.എം. തോമസ് തന്നെയാണ് ഏറ്റവും കൂടുതൽ മന്ത്രിസഭകളിൽ അംഗമായ മലയാളി. ആദ്യം ഭക്ഷ്യം - കൃഷി വകുപ്പിലും 1964 ജൂൺ 13 മുതൽ പ്രതിരോധ വകുപ്പിലും ചുമതല വഹിച്ചു.

ഇന്ദിരാ ഗാന്ധിയുടെ നാലാം മന്ത്രിസഭയിൽ സി.എം.

## ഓർത്തഡോക്സ് സഭാ സുന്നഹദോസ് സമാപിച്ചു

2019 ഫെബ്രുവരി 19 മുതൽ 22 വരെ ദേവലോകം അരമനയിൽ ചേർന്ന മലങ്കര ഓർത്തഡോക്സ് സഭയുടെ പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് സമാപിച്ചു. പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ ആദ്ധ്യക്ഷം വഹിച്ചു. അഭി. ഡോ. തോമസ് മാർ അത്താനാസ്യോസ്, യൂഹാനോൻ മാർ മിലീത്തോസ്, സഖറിയാ മാർ അന്തോണിയോസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ് എന്നിവർ ധ്യാനം നയിച്ചു. ചെങ്ങന്നൂർ മെത്രാസനാധിപൻ അഭിവന്ദ്യ തോമസ് മാർ അത്താനാസ്യോസ്, സഭയുടെ പി. ആർ ഒ. പ്രൊഫ. പി. സി. ഏലിയാസ് എന്നിവരുടെ നിര്യാണത്തിൽ യോഗം അനുശോചിച്ചു. കാശ്മീരിലെ പുൽവാമയിൽ രാജ്യത്തിനു വേണ്ടി വീരമൃത്യുവരിച്ച ജവാൻമാരെ അനുസ്മരിക്കുകയും ഇന്ത്യ എന്ന മഹത്തായ ജനാധിപത്യ രാജ്യത്തിന്റെ ഐക്യത്തിനും അഖണ്ഡതയ്ക്കും സുസ്ഥിരമായ ഭാവിക്കും അവരുടെ ജീവത്യാഗം സഹായകമായി ഭവിക്കട്ടെ എന്ന് വിലയിരുത്തിക്കൊണ്ട് അവരുടെ വീരസ്മരണയിൽ ആദരാഞ്ജലി അർപ്പിക്കുകയും ചെയ്തു. ചർച്ച് ആക്ട് സംബന്ധിച്ച് ഇതിനോടകം പ്രസിദ്ധീകരിക്കപ്പെട്ടിട്ടുള്ള കരടിലെ നിർദ്ദേശങ്ങൾ കൃത്യമായ ഭരണഘടനപ്രകാരം സുതാര്യമായ സാമ്പത്തിക വിനിയോഗത്തോടും ഭരണഘടന വിഭാവന ചെയ്യുന്ന രാജ്യനിയമങ്ങളുടെ പിൻബലത്തോടുംകൂടി പ്രവർത്തിക്കുന്ന ക്രിസ്തീയ വിഭാഗങ്ങളുടെ സ്വാതന്ത്ര്യത്തിന്മേലുള്ള അനർഹമായ കടന്നുകയറ്റമായതിനാൽ അനുകൂലിക്കേണ്ടതില്ല എന്ന് തീരുമാനിച്ചു. ഓർത്തഡോക്സ് സഭയുടെ ആഭിമുഖ്യത്തിൽ നടത്തപ്പെട്ട പ്രളയ ദുരിതാശ്വാസ പ്രവർത്തനങ്ങളുടെ വിലയിരുത്തൽ നടത്തി തുടർ പ്രവർത്തനങ്ങളെക്കുറിച്ചുള്ള മാർഗ്ഗനിർദ്ദേശങ്ങൾ രൂപീകരിച്ചു. സഭയിലെ ബി-ഷെഡ്യൂളിൽപ്പെട്ട സ്ഥാപനങ്ങളുടെയും പ്രസ്ഥാനങ്ങളുടെയും ബജറ്റ് അംഗീകരിച്ചു. കോട്ടയം വൈദിക സെമിനാരി പ്രിൻസിപ്പാളായി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ടിനെയും നാഗ്പൂർ സെന്റ് തോമസ് വൈദിക സെമിനാരി പ്രിൻസിപ്പാളായി ഫാ. ഡോ. ജോസി ജേക്കബിനെയും നിശ്ചയിച്ചു. ബസ്ക്യോമോ അസോസിയേഷൻ പ്രസിഡണ്ടായി ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായെ നിയമിച്ചു. പരുമല സെന്റ് ഗ്രീഗോറിയോസ് മെഡിക്കൽ മിഷൻ ഹോസ്പിറ്റൽ, ഓർത്തഡോക്സ് വൈദിക സെമിനാരി, നാഗ്പൂർ സെന്റ് തോമസ് ഓർത്തഡോക്സ് വൈദിക സെമിനാരി, എക്യുമെനിക്കൽ റിലേഷൻസ് എന്നിവയുടെ റിപ്പോർട്ടുകൾ ചർച്ച ചെയ്ത് അംഗീകരിച്ചു. മലങ്കര സഭയിലെ ശാശ്വത സമാധാനത്തിനായി ബഹുമാനപ്പെട്ട നീതിന്യായ കോടതികളുടെ വിധികളിലൂടെ ലഭ്യമായിരിക്കുന്ന മാർഗ്ഗരേഖ പിന്തുടരുവാൻ തീരുമാനിച്ചു. ഭിലായ് സെന്റ് തോമസ് ആശ്രമം, സെന്റ് തോമസ് കോൺവെന്റ്, കുപ്പാടി ഗത്സിമോൻ കോൺവെന്റ് എന്നിവയുടെ നിയമാവലി അംഗീകരിച്ചു. സഭയിലെ വൈദിക സ്ഥാനികളുടെയും സഭാ സേവനം നടത്തുന്ന അത്മായ പ്രവർത്തകരുടെയും പെരുമാറ്റം സംബന്ധിച്ച മാർഗ്ഗ രേഖ അംഗീകരിച്ചു. സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ റിപ്പോർട്ട് അവതരിപ്പിച്ചു. ■

സ്റ്റീഫൻ 1980 മാർച്ച് 3 മുതൽ 1983 ഫെബ്രുവരി 2 വരെ ക്യാബിനറ്റ് മന്ത്രിയായിരുന്നു. ആദ്യം കമ്യൂണിക്കേഷൻസ് വകുപ്പിന്റെയും 1982 സെപ്റ്റംബർ 2 മുതൽ ഷിപ്പിംഗ് - ട്രാൻസ്പോർട്ട് വകുപ്പുകളുടെയും ചുമതല വഹിച്ചു. 6-ാം ലോക്സഭയിൽ പ്രതിപക്ഷ നേതാവ് (1978 ഏപ്രിൽ 12 - 1979 ജൂലൈ 10) ആയിരുന്നു. കർണാടകയിലെ ഗുൽബർഗ ഉപതെരഞ്ഞെടുപ്പിലൂടെ (1980 ഫെബ്രുവരി 24) 7-ാം ലോക്സഭയിലെത്തി. എം.പി.യായിരിക്കെ നിര്യാതനായ (1984 ജനുവരി 16) ഏക മലങ്കരസഭാംഗമാണ്.

* * *

പാർലമെന്റ് - അസംബ്ലി രേഖകളും ചരിത്രഗ്രന്ഥങ്ങളും പരിശോധിച്ചാണ് വിവരങ്ങൾ ശേഖരിച്ചത്. ഈ രംഗത്ത് പിന്നീട് കൂടുതൽ പഠനങ്ങൾ നടത്താനാഗ്രഹിക്കുന്നു. ആരുടെയെങ്കിലും പേരു വിട്ടുപോകുകയോ പിശകു സംഭവിക്കുകയോ ചെയ്തിട്ടുണ്ടെങ്കിൽ അറിയിക്കണമെന്ന് അഭ്യർത്ഥിക്കുന്നു. അടുത്ത നിയമസഭാ തെരഞ്ഞെടുപ്പിനോടനുബന്ധിച്ച് സഭാംഗങ്ങളായ എംഎൽഎമാരെ പറ്റി ഇപ്രകാരം ലേഖനം പ്രസിദ്ധീകരിക്കാൻ ആഗ്രഹിക്കുന്നു. ഇതോടൊപ്പം *നിയമസഭ: വൈദിക സാമാജികർ* എന്ന ലേഖനം (മലങ്കരസഭ 2016 ഏപ്രിൽ) കൂടി കാണുക (verghisjohn@gmail.com; 9446412907) ■

## ഒന്നാം റാങ്ക്



അഖില മലങ്കര മർത്ത്മറിയം വനിതാ സമാജം കേന്ദ്ര പരീക്ഷയിൽ സീനിയർ വിഭാഗത്തിൽ ശ്രീമതി സാലി ബേബി ഒന്നാം റാങ്ക് കരസ്ഥമാക്കി. ബ്രഹ്മവാർ ഭദ്രാസനത്തിൽ ഗോവ വാസ്കോ ഡ ഗാമ സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകാംഗവും ഏനാത്ത് കിഴക്കുപുറം കാഞ്ഞിരവിള ബേബി മത്തായിയുടെ ഭാര്യയുമാണ്.



അഖില മലങ്കര മർത്ത്മറിയം വനിതാ സമാജം കേന്ദ്ര പരീക്ഷയിൽ സൂപ്പർ സീനിയർ വിഭാഗത്തിൽ ശ്രീമതി കുഞ്ഞമ്മ എം പാപ്പച്ചൻ ഒന്നാം റാങ്ക് കരസ്ഥമാക്കി. ഭിലായ് മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗവും എം.ഒ. പാപ്പച്ചന്റെ സഹധർമ്മിണിയുമാണ്. മാതൃ ഇടവക: കൊട്ടാരക്കര പടിഞ്ഞാറെത്തെരുവ് സെന്റ് ജോർജ്.